# ലൈലത്തുല്‍ ഖദ്ര്‍ എന്ന പുണ്യരാവ്

[Malayalam]

# ليلة القدر

[ باللغة مليالم ]


**സുഫ്‌യാന്‍ അബ്ദുസ്സലാം**

سفيان عبد السلام

**പരിശോധന :**

مراجعة : عبد الرزاق صلاحي



**കോപറേറ്റീവ് ഓഫീസ് ഫോര്‍ കാള്‍ & ഗൈഡന്‍സ്**

**റബ്‌വ – റിയാദ് – സൗദി അറേബ്യ**

المكتب التعاوني للدعوة وتوعية الجاليات بالربوة بمدينة الرياض

islamhouse.com

1429 - 2008

بِسْمِ اللهِ الرَّحْمَنِ الرَّحِيم

*ലൈലത്തുൽ ഖദ്ർ!*
*വിശ്വാസികളുടെ അകത്തളങ്ങളിൽ ആത്മനിർവൃതിയുടെ*
*ഓളങ്ങൾ സൃഷ്ടിക്കുന്ന ആയിരം മാസങ്ങളുടെ നിറമുള്ള രാവ്;*
*അല്ലാഹുവിന്റെ കൽപന പ്രകാരം വാനലോകത്തുനിന്നും*
*അലക്കുകൾ ഭൂമിയിൽ അവതരിക്കുന്ന അനുഗ്രഹീത രാവ്;*
*പ്രഭാതോദയം വരെ ശാന്തിയും സമാധാനവും*
*നിറഞ്ഞു നിൽക്കുന്ന പുണ്യങ്ങളുടെ വസന്തരാവ്!!*
*ലൈലത്തുൽ ഖദ്റിനെ ഇസ്ലാമിക പ്രമാണങ്ങളുടെ*
*അടിസ്ഥാനത്തിൽ വിലയിരുത്തുന്നു.*

മാനവരാശിയുടെ മോചനത്തിനായി അവതരിപ്പിക്കപ്പെട്ട വിശുദ്ധ ഖുർആൻ റമദാൻ മാസത്തിലാണല്ലോ അവതരിപ്പിക്കപ്പെട്ടത്. സത്യത്തെയും അസത്യത്തെയും വിവേചിക്കുന്ന, മനുഷ്യകുലത്തെ ഇരുട്ടിൽ നിന്നും വെളിച്ചത്തിലേക്കു നയിക്കുന്ന, ലോകത്തിനു മുന്നിൽ അൽഭുതങ്ങളുടെ കലവറയായി ഇന്നും അവശേഷിക്കുന്ന ഖുർആൻ, റമദാൻ മാസത്തിലാണ് മുഹമ്മദ് നബി (സ)ക്ക് ജിബ്രീൽ എന്ന മലക്കു മുഖേന അല്ലാഹു നൽകിയത്. ഖുർആൻ വ്യക്തമാക്കുന്നത് ഇപ്രകാരമാണ്.

((شَهْرُ رَمَضَانَ الَّذِي أُنْزِلَ فِيهِ الْقُرْءَانُ هُدًى لِلنَّاسِ وَبَيِّنَاتٍ مِنَ الْهُدَى وَالْفُرْقَانِ))

***“ജനങ്ങൾക്ക് മാർഗ്ഗദർശനമായിക്കൊണ്ടും നേർവ്വഴി കാട്ടുന്നതും സത്യവും അസത്യവും വേർത്തിരിച്ചു കാണിക്കുന്നതുമായ സുവ്യക്ത തെളിവുകളായിക്കൊണ്ടും വിശുദ്ധ ഖുർആൻ അവതരിപ്പിക്കപ്പെട്ട മാസമാണ് റമദാൻ.”*** (ഖുർ–ആൻ 2:185)

മുഹമ്മദ് നബി (സ)ക്ക് വ്യത്യസ്ത സന്ദർഭങ്ങളിലായി 23 വർഷം കൊണ്ടാണ് ഖുർആനിന്റെ അവതരണം പൂർത്തിയായത്. എന്നാൽ ഖുർആൻ നേരത്തെ തന്നെ അല്ലഹുവിന്റെ പക്കൽ ലൗഹുൽ മഹ്ഫൂദിൽ **(لوح المحفوظ)** രേഖപ്പെടുത്തിയിട്ടുണ്ടായിരുന്നു. പിന്നീട് ഒരു പ്രത്യേക രാവിൽ ഒന്നാം ആകാശത്തേക്ക് അല്ലാഹു അതിനെ അവതരിപ്പിക്കുകയാണുണ്ടായത്. ആ രാവാണ് ലൈലത്തുൽ ഖദ്ർ.

സൂറത്തുൽ ഖദ്റിൽ നമുക്കിങ്ങനെ കാണാം:

إِنَّا أَنْزَلْنَاهُ فِي لَيْلَةِ الْقَدْرِ ❶ وَمَا أَدْرَيكَ مَا لَيْلَةُ الْقَدْرِ ❷لَيْلَةُ الْقَدْرِ خَيْرٌ مِّنْ أَلْفِ شَهْرٍ ❸ تَنَزَّلُ الْمَلاَئِكَةُ وَالرُّوحُ فِيهَا بِإِذْنِ رَبِّهِمْ مِّنْ كُلِّ أَمْرٍ ❹ سَلاَمٌ هِيَ حَتَى مَطْلَعِ الْفَجْرِ ❺

*''തീര്‍ച്ചയായും നാം ഇതിനെ (ഖുര്‍-ആനിനെ) ലൈലത്തുല്‍ ഖദ്റില്‍ അഥവാ നിര്‍ണ്ണയത്തിന്‍റെ രാവില്‍ അവതരിപ്പിച്ചിരിക്കുന്നു. ലൈലത്തുല്‍ ഖദ്ര്‍ എന്നാല്‍ എന്താണെന്ന് നിനക്കറിയാമോ? ലൈലത്തുല്‍ ഖദ്ര്‍ ആയിരം മാസത്തെക്കാള്‍ ഉത്തമമാണ. അലക്കുകളും ജിബ്‌രീലും അവരുടെ രക്ഷിതാവിന്‍റെ എല്ലാ കാര്യത്തെ സംബന്ധിച്ചുമുള്ള ഉത്തരവുമായി ആ രാത്രിയില്‍ ഇറങ്ങിവരും. പ്രഭാതോദയം വരെ അത് സമാധാനമത്രെ!!''* (ഖുര്‍-ആന്‍ 97:1-5)

ഖുര്‍ആനിലെ മറ്റൊരു അധ്യായമായ ദുഃഖാനില്‍ ഇപ്രകാരം കാണാം.

حم ❶ وَالْكِتَابِ الْمُبِين ❷ إِنَّا أَنْزَلْنَاهُ فِي لَيْلَةٍ مُبَارَكَةٍ إِنَّا كُنَّا مُنْذِرِينَ ❸ فِيهَا يُفْرَقُ كُلُّ أَمْرٍ حَكِيمٍ ❹

*''ഹാമീം. സ്പഷ്ടമായ വേദഗ്രന്ഥം തന്നെയാണ് സത്യം. തീര്‍ച്ചയായും നാം അതിനെ ഒരനുഗ്രഹീത രാത്രിയില്‍ അവതരിപ്പിച്ചിരിക്കുന്നു. തീര്‍ച്ചയായും നാം മുന്നറിയിപ്പ് നല്‍കുന്നവനാകുന്നു. ആ രാത്രിയില്‍ യുക്തിപൂര്‍ണ്ണമായ ഓരോ കാര്യവും വേര്‍ത്തിരിച്ചു വിവരിക്കപ്പെടുന്നു.''* (ഖുര്‍-ആന്‍ 44: 1-4)

മേല്‍സൂക്തങ്ങളില്‍ പറയപ്പെട്ട രാവുകളെക്കുറിച്ച് പ്രാമാണിക ഖുര്‍ആന്‍ വ്യാഖ്യാനങ്ങളില്‍ വിശദീകരിക്കുന്നത് എപ്രകാരമാണെന്ന നോക്കാം.

قَالَ ابْنُ عَبَّاسٍ وَغَيْرُهُ: أَنْزَلَ اللهُ الْقُرْآنَ جُمْلَةً وَاحِدَةً مِنَ اللَّوْحِ الْمَحْفُوظِ إِلَى بَيْتِ الْعِزَّةِ مِنَ السَّمَاءِ الدُّنْيَا ثُمَّ نَزَلَ مُفَصَّلاً بِحَسْبِ الْوَقَائِعِ فِي ثَلاَثٍ وَعِشْرِينَ سَنَةً عَلَى رَسُولِ اللهِ صَلَّى اللهُ تَعَالَى عَلَيْهِ وَسَلَّمَ (تفسير ابن كثير)

ഇബ്നു അബ്ബാസ് (റ)വും മറ്റും പറയുന്നു: ''അല്ലാഹു ഖുര്‍ആനിനെ മുഴുവനായും ലൗഹുല്‍ മഹ്ഫൂദില്‍ നിന്നും ഒന്നാം ആകാശത്തെ ബൈതുല്‍ ഇസ്സത്തിലേക്ക് അവതരിപ്പിച്ചു. പിന്നീട് ഓരോ സംഭവങ്ങളുടെ അടിസ്ഥാനത്തില്‍ 23 വര്‍ഷങ്ങളിലായി റസൂല്‍ (സ)ക്ക് അതിനെ അവതരിപ്പിക്കുക യാണുണ്ടായത്.'' (തഫ്സീര്‍ ഇബ്നു ക്ഥീര്‍ 97:1-5 ന്‍റെ വ്യാഖ്യാനത്തില്‍)

### *എന്താണ് ലൈലത്തുല്‍ ഖദ്ര്‍?*

ലൈലത്തുല്‍ ഖദ്റിന് എന്ത് അര്‍ത്ഥമാണ് നല്‍കേണ്ടത് എന്ന കാര്യത്തില്‍ വ്യത്യസ്ത അഭിപ്രായങ്ങള്‍ ഉണ്ടായിട്ടുണ്ട്. 'ഖദ്ര്‍' എന്ന പദത്തിന് അറബി ഭാഷയില്‍ ഇടുക്കം, ബഹുമാനം, മതിപ്പ്, വിധി തുടങ്ങിയ

അർത്ഥങ്ങളുണ്ട്. ഇവയിൽ ഏതർത്ഥവും യോജിച്ചു വരാവുന്ന തുമാണ്. ഹാഫിദ് ഇബ്നു ഹജറുൽ അസ്ഖലാനി ബുഖാരിയുടെ വ്യാഖ്യാന ഗ്രന്ഥമായ ഫത്ഹുൽബാരിയിൽ കിതാബു ഫദ്‌ലു ലൈലത്തിൽ ഖദ്റിന്റെ പ്രാരംഭത്തിൽ ഇതു സംബന്ധമായി വിശദീകരിക്കുന്നത് ശ്രദ്ധിക്കുക:

واخْتَلَفَ فِي الْمُرَادِ بِالْقَدْرِ الَّذِي أُضِيفَتْ إِلَيْهِ اللَّيْلَةُ فَقِيلَ: الْمُرَادُ بِهِ التَّعْظِيمُ كَقَوْلِهِ تَعَالَى: (وَمَا قَدَرُوا اللهَ حَقَّ قَدْرِهِ) الأنعام ٩١ - وَالْمَعْنَى أَنَّهَا ذَاتُ قَدْرٍ لِنُزُولِ الْقُرْآنِ فِيهَا أَوْ لِمَا يَقَعُ فِيهَا مِنْ تُنُزُلِ الْمَلَائِكَةِ أَوْ لِمَا يَنْزِلُ فِيهَا مِنَ الْبَرَكَةِ وَالرَّحْمَةِ وَالْمَغْفِرَةِ أَوْ أَنَّ الَّذِي يُحْيِيهَا يَصِيرُ ذَا قَدْرٍ. وَقِيلَ: الْقَدْرُ هُنَا التَّضْيِيقُ كَقَوْلِهِ تَعَالَى: (وَمَنْ قُدِرَ عَلَيْهِ رِزْقُهُ) الطلاق ٧ - وَمَعْنَى التَّضْيِيقِ فِيهَا إِخْفَاؤُهَا عَنِ الْعِلْمِ تَعْيِينُهَا أَوْ لِأَنَّ الْأَرْضَ تَضِيقُ فِيهَا عَنِ الْمَلَائِكَةِ وَقِيلَ: الْقَدْرُ هُنَا بِمَعْنَى الْقَدَرِ بِفَتْحِ الدَّالِ الَّذِي هُوَ مُؤَاخِي الْقَضَاءِ، وَالْمَعْنَى أَنَّهُ يُقَدَّرُ فِيهَا أَحْكَامُ تِلْكَ السَّنَةِ لِقَوْله تعالى: (فِيهَا يُفْرَقُ كُلُّ أَمْرٍ حَكِيمٍ) وَبِهِ صَدَّرَ النَّوَوِيُّ كَلَامُهُ فَقَالَ: قَالَ الْعُلَمَاءُ سُمِّيَتْ لَيْلَةُ الْقَدْرِ لِمَا تَكْتُبُ فِيهَا الْمَلَائِكَةُ مِنَ الْأَقْدَارِ لِقَوْلِهِ تَعَالَى: (فِيهَا يُفْرَقُ كُلُّ أَمْرٍ حَكِيمٍ) الدخان ٤ - وَرَوَاهُ عَبْدُ الرَّزَّاقُ وَغَيْرُهُ مِنَ الْمُفَسِّرِينَ بِأَسَانِيدٍ صَحِيحَةٍ عَنْ مُجَاهِدٍ وَعِكْرِمَةَ وَقَتَادَةَ وَغَيْرِهِمْ (فتح الباري )

(ഈ രാവിലേക്ക് ചേർത്തു പറയുന്ന ഖദ്ർ എന്ന പദത്തിന്റെ ഉദ്ദേശം എന്താണ് എന്ന കാര്യത്തിൽ ഭിന്നാഭിപ്രായങ്ങളുണ്ട്. ***അവർ അല്ലാഹുവിനെ ബഹുമാനിക്കേണ്ടതു പ്രാകാരം ബഹുമാനിച്ചില്ല*** (ഖുർആൻ 6:91) എന്ന ആയത്തിൽ സൂചിപ്പിച്ച പോലെ തഅ്ദീം (تعظيم) അഥവാ ബഹുമാനം എന്നാണ് ഒരു അർത്ഥമെന്നു പറയപ്പെട്ടിട്ടുണ്ട്. അതു പ്രകാരം ആ രാവ് ഖുർആൻ അവതരിപ്പിക്കപ്പെടുക വഴി ആദരിക്കപ്പെട്ടുവേന്നോ അല്ലെങ്കിൽ മലക്കുകളുടെ സാന്നിധ്യം കൊണ്ടോ അനുഗ്രഹം, കാരുണ്യം, പാപമോചനം എന്നിവ കൊണ്ടോ ബഹുമാനിക്കപ്പെട്ടു എന്നോ അർത്ഥം കൽപ്പിക്കാം.

'ആരുടെയെങ്കിലും ഉപജീവനം ഇടുങ്ങിയ നിലയിലായെങ്കിൽ' (ومن قُدِرَ عَلَيْهِ رِزْقُهُ) എന്ന സൂറത്തു ത്വലാഖിലെ ഏഴാം വചനത്തിൽ സൂചിപ്പിച്ച പോലെ تضييق അഥവാ 'ഇടുങ്ങിയത്' എന്നാണ് ഇതുകൊണ്ട് ഉദ്ദേ ശിക്കപ്പെട്ടിട്ടുള്ളത് എന്നും പറയപ്പെട്ടിട്ടുണ്ട്. ഈ രാവ് ഏതാണെന്ന് ഗോപ്യ മാക്കപ്പെട്ടതു കൊണ്ടോ അല്ലെങ്കിൽ മലക്കുകളുടെ ആധിക്യം കൊണ്ട് ഭൂമി ഇടുങ്ങിയതായിത്തീരുന്നതു കൊണ്ടോ ആവാം ഈ അർത്ഥം ഉദ്ദേശിക്ക പ്പെടുന്നത്.

മറ്റൊരു അഭിപ്രായം 'ഖദ്ർ' എന്ന പദത്തിലെ ദാലിന് സുകൂനിനു പകരം ഫത്ഹ് ആണ് എന്നുള്ളതാണ്. ഇതു പ്രകാരം 'ഖളാഅ്' (قضاء) അഥവാ വിധി എന്ന അർത്ഥമായിരിക്കും ലഭിക്കുക. നേരത്തെ ഉദ്ധരിച്ച സൂറത്തു ദുഃഖാനിലെ നാലം വചനത്തിൽ പറയപ്പെട്ട പോലെ ***''ആ രാത്രിയിൽ യുക്തിപൂർണ്ണമായ ഓരോ കാര്യവും വേർത്തിരിച്ചു വിവരിക്കപ്പെടുന്നു''***

എന്നതിൽ നിന്നും ഇതേ ആശയമാണല്ലോ ലഭിക്കുന്നത്. ഇമാം നവവി ഈ അഭിപ്രായം കൊണ്ടാണ് അദ്ദേഹത്തിന്റെ സംസാരം തുടങ്ങുന്നതു തന്നെ. അദ്ദേഹം പറയുന്നത് മേൽ വിവരിച്ച ആയത്തിന്റെ അടിസ്ഥാനത്തിൽ പണ്ഡിതന്മാർ പറയുന്നത് മലക്കുകൾ തീരുമാനങ്ങൾ എഴുതിവെക്കുന്ന തിനാലാണ് ആ രാവിന് ലൈലത്തുൽ ഖദ്ർ എന്ന നാമകരണം ചെയ്തി രിക്കുന്നത് എന്നാണ്. അബ്ദുറസാഖ് മുതലായ ഖുർആൻ വ്യാഖ്യതാക്കൾ മുജാഹിദ്, ഇക്‌രിമ, ഖത്താദ തുടങ്ങിയവരിൽ നിന്ന് സ്വീകാര്യമായ നിലക്ക് ഇക്കാര്യം ഉദ്ദരിച്ചിട്ടുണ്ട്. – ഫത്ഹുൽ ബാരി..

സ്വഹീഹ് മുസ്ലിമിന്റെ വ്യാഖ്യാന ഗ്രന്ഥമായ അൽമിൻഹാജ് ഫീ ശറഹി സ്വഹീഹി മുസ്ലിമിൽ ഇമാം നവവി ഇപ്രകാരമാണ് വിശദീകരിച്ചു തുടങ്ങുന്നത്.

قَالَ العُلَمَاءُ: وَسُمِّيَتْ لَيْلَةُ القَدْرِ لِمَا يُكْتَبُ فِيهَا لِلْمَلاَئِكَةِ مِنَ الأَقْدَارِ وَالأَرْزَاقِ وَالآجَالِ الَّتِي تَكُونُ فِي تِلْكَ السَّنَةِ كَقَوْلِهِ تَعَالَى: "فِيهَا يُفْرَقُ كُلُّ أَمْرٍ حَكِيمٍ" وَقَوْلُهُ تَعَالَى : "تَنَزَّلُ المَلاَئِكَةُ وَالرُّوحُ فِيهَا بِإِذْنِ رَبِّهِمْ مِنْ كُلِّ أَمْرٍ" مَعْنَاهُ يُظْهَرُ لِلْمَلاَئِكَةِ مَا سَيَكُونُ فِيهَا: يَأْمُرُهُمْ بِفِعْلِ مَا هُوَ مِنْ وَظِيفَتِهِمْ وَكُلُّ ذَلِكَ مِمَّا سَبَقَ عِلْمُ اللهِ تَعَالَى بِهِ وَتَقْدِيرِهِ لَهُ.

ആ വർഷത്തിലെ ഭക്ഷണം, ആയുസ്സ്, തീരുമാനങ്ങൾ മുതലായവ മലക്കുകൾക്ക് കാണിക്കപ്പെടുന്ന ദിനമായതു കൊണ്ടാണ് ലൈലത്തുൽ ഖദ്ർ എന്ന നാമകരണം ചെയ്യപ്പെട്ടതെന്ന് പണ്ഡിതർ പറയുന്നു. ***''ആ രാത്രിയിൽ യുക്തിപൂർണ്ണമായ ഓരോ കാര്യവും വേർത്തിരിച്ചു വിവരിക്കപ്പെടുന്നു''*** എന്നും ***''മലക്കുകളും ജിബ്‌രീലും അവരുടെ രക്ഷിതാവിന്റെ എല്ലാ കാര്യത്തെ സംബന്ധിച്ചുമുള്ള ഉത്തരവുമായി ആ രാത്രിയിൽ ഇറങ്ങിവരും.''*** എന്നും ഖുർആൻ പറഞ്ഞു. അതിനർത്ഥം ആ വർഷത്തിലെ കാര്യങ്ങൾ മലക്കുകൾക്ക് കാണിക്കപ്പെടുമെന്നും അവരുടെ ചുമതലകൾ ഇന്നവ യാണെന്ന നിർണ്ണയിക്കപ്പെടുമെന്നും ആയിത്തീർന്നു. ഇതെല്ലാം അല്ലാഹുവിന്റെ മുൻ നിശ്ചയവും അറിവും വെച്ചുകൊണ്ടു തന്നെയാണ് സംഭവിക്കപ്പെടുന്നത്. ആ രാവ് ലോകാവസാനം വരെ നിലനിൽക്കുമെന്നും സ്വഹീഹായ ഹദീഥുകൾ കൊണ്ട് സ്ഥിരപ്പെട്ടിരിക്കുന്നു.'' (ശറഹു മുസ്ലിം)

ചുരുക്കത്തിൽ കാര്യങ്ങൾ നിർണ്ണയിക്കപ്പെടുന്ന രാവ്, അല്ലാഹുവിന്റെ മഹത്തായ കാരുണ്യവും പാപമോചനവും അനുഗ്രഹങ്ങളും കൊണ്ടും വിശുദ്ധ ഖുർആനിന്റെ അവതരണം കൊണ്ടും ആദരിക്കപ്പെട്ട രാവ്, മലക്കുകളുടെ ആധിക്യം കൊണ്ട് ഭൂതലം ഇടുങ്ങുന്ന രാവ് തുടങ്ങിയ വിശേഷണങ്ങൾ എല്ലാം ലൈലത്തുൽ ഖദ്റിന് അനുയോജ്യമായി വരുന്നു.

## ***എന്നാണ് ലൈലത്തുൽ ഖദ്ർ?***

കൃത്യമായി ഇന്ന ദിവസമായിരിക്കും ഓരോ വർഷവും ലൈലതുൽ ഖദ്ർ എന്ന് നിശ്ചയിക്കാൻ ഒരു മാർഗ്ഗവുമില്ല. അക്കാര്യം വിശദമാക്കുന്ന ആയത്തോ സ്വഹീഹായ ഹദീഥോ ഇല്ല എന്നതാണ് അതിനു കാരണം. എന്നാൽ അതേസമയം അതിനെ പ്രതീക്ഷിക്കാവുന്ന ദിവസങ്ങളുടെ സൂചന കൾ പ്രവാചകൻ (സ) നൽകിയിട്ടുണ്ട്. റമദാനിലെ അവസാനത്തെ പത്തിൽ ഒറ്റയായി വരുന്ന രാവുകളിൽ അതിനെ അന്വേഷിക്കുവാനാണ് പ്രവാചകൻ തിരുമേനി (സ) നമ്മോട് നിർദ്ദേശിച്ചിട്ടുള്ളത്.

عن عائشة رضي الله عنها أن رسول الله صلى الله عليه وسلم قال: "تَحَرَّوا لَيْلَةَ القَدْرِ في الوِتْرِ مِنَ العَشْرِ الأواخِرِ مِنْ رَمَضَانَ" (رواه البخاري في صحيحه برقم ٢٠١٧)

ആയിശ (റ)യിൽ നിന്നും ഉദ്ദരിക്കുന്നു: റസൂൽ (സ) പറഞ്ഞു: ''നിങ്ങൾ റമദാൻ അവസാനത്തെ പത്തിൽ ഒറ്റയായ രാവുകളിൽ ലൈലത്തുൽ ഖദ്റിനെ അന്വേഷിക്കുക. (ബുഖാരി 2017).

عن ابن عباس رضي الله عنهما أن النبي صلى الله عليه وسلم قال: الْتَمِسُوهَا فِي العَشْرِ الأَوَاخِرِ مِنْ رَمَضَانَ لَيْلَةَ القَدْرِ فِي تَاسِعَةٍ تَبْقَى فِي سَابِعَةٍ تَبْقَى فِي خَامِسَةٍ تَبْقَى" (رواه البخاري في صحيحه برقم ٢٠٢١)

ഇബ്നു അബ്ബാസ് (റ) വിൽ നിന്നും ഉദ്ദരിക്കുന്നു. തീർച്ചയായും നബി (സ) ഇപ്രകാരം പറഞ്ഞു: ''നിങ്ങളതിനെ (ലൈലതുൽ ഖദ്റിനെ) റമദാൻ അവസാനത്തെ പത്തിൽ തിരയുക. അതായത് ഒമ്പത് ബാക്കിയുള്ളപ്പോൾ, ഏഴു ബാക്കിയുള്ളപ്പോൾ, അഞ്ചു ബാക്കിയുള്ളപ്പോൾ. (ബുഖാരി – 2021)

ഒരിക്കൽ നബി (സ) എന്നാണ് ലൈലത്തുൽ ഖദ്റെന്ന് സ്വഹാബത്തിനെ പഠിപ്പിക്കാൻ തുനിഞ്ഞതായിരുന്നു. പക്ഷെ പിന്നീടാ അറിവ് മറക്കപ്പെടുകയും ഉയർത്തപ്പെടുകയു മാണുണ്ടായത്. ഇമാം ബുഖാരി ആ സംഭവം ഉദ്ദരിക്കു ന്നത് ഇപ്രകാരമാണ്.

عن عبادة بن الصامت قال: "خرج النبي صلى الله عليه وسلم ليخبرنا بليلة القدر فتلاحى رجلان من المسلمين فقال: خرجت لأخبركم بليلة القدر، فتلاحى فلان وفلان فرفعت وعسى أن يكون خيرا لكم فالتمسوها في التاسعة والسابعة والخامسة" (رواه البخراي في صحيحه برقم ٢٠٢٣)

ഉബാദത്തുബ്നു സ്വാമിത്ത് (റ)വിൽ നിന്ന് ഉദ്ദരിക്കുന്നു: ''ലൈലത്തുൽ ഖദ്റിനെ കുറിച്ച് ഞങ്ങളെ അറിയിക്കുവാൻ നബി (സ) ഒരിക്കൽ പുറപ്പെട്ടു. അപ്പോൾ മുസ്ലിംകളിൽപ്പെട്ട രണ്ടു പേർ തമ്മിൽ ശണ്ഠ കൂടുകയുണ്ടായി. നബി (സ) പറഞ്ഞു: ലൈലത്തുൽ ഖദ്റിനെ കുറിച്ച് നിങ്ങളെ അറിയിക്കുവാൻ വേണ്ടി ഞാൻ പുറപ്പെടുകയുണ്ടായി. അപ്പോൾ ഇന്നവനും ഇന്നവനും തമ്മിൽ ശണ്ഠ കൂടുകയുണ്ടായി. അങ്ങനെ ആ വിജ്ഞാനം ഉയർത്തപ്പെട്ടു. ഒരു പക്ഷേ അതു നിങ്ങൾക്ക് ഗുണകരമായിരിക്കാം. അതുകൊണ്ട് നിങ്ങൾ അതിനെ ഒമ്പതിലും ഏഴിലും അഞ്ചിലും അന്വേഷിക്കുക. (ബുഖാരി 2023).

മേൽ ഉദ്ദരിച്ച ഹദീഥുകളിൽ നിന്നും റമദാനിന്റെ അവസാനത്തെ പത്തിലെ 25, 27, 29 രാവുകളിലാണ് അതുണ്ടാവുക എന്നാണ്. എന്നാൽ 21, 23 രാവുകളെ സൂചിപ്പിച്ചു കൊണ്ടുള്ള ഹദീഥുകളും ഉദ്ദരിക്കപ്പെ ട്ടിട്ടു ണ്ട്. ഇമാം മുസ്ലിം അദ്ദേഹത്തിന്റെ സ്വഹീഹിൽ ഇപ്രകാരം ഉദ്ദരിക്കുന്നു.

عن أبي سعيد الخدري رضي الله عنه قال: إنَّ رَسُولَ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ اعْتَكَفَ الْعَشْرَ الأَوَّلَ مِنْ رَمَضَانَ ثُمَّ اعْتَكَفَ الْعَشْرَ الأَوْسَطَ فِي قُبَّةٍ تُرْكِيَّةٍ عَلَى سُدَّتِهَا حَصِيرٌ قَالَ: فَأَخَذَ الْحَصِيرَ بِيَدِهِ فَنَحَّاهَا فِي نَاحِيَةِ الْقُبَّةِ ثُمَّ أَطْلَعَ رَأْسَهُ فَكَلَّمَ النَّاسَ فَدَنَوْا مِنْهُ فَقَالَ: إِنِّي اعْتَكَفْتُ الْعَشْرَ الأَوَّلَ أَلْتَمِسُ هَذِهِ اللَّيْلَةَ، ثُمَّ اعْتَكَفْتُ الْعَشْرَ الأَوْسَطَ ثُمَّ أُتِيتُ فَقِيلَ لِي: إِنَّهَا فِي الْعَشْرِ الأَوَاخِرِ فَمَنْ أَحَبَّ مِنْكُمْ أَنْ يَعْتَكِفَ فَلْيَعْتَكِفْ، فَاعْتَكَفَ النَّاسُ مَعَهُ قَالَ: وَإِنِّي أُرِيتُهَا لَيْلَةَ وتر، وَأَنِّي اَسْجُدُ صَبِيحَتَهَا فِي طِينٍ وَمَاءٍ فَأَصْبَحَ مِنْ لَيْلَةِ إِحْدَى وَعِشْرِينَ وَقَدْ قَامَ إِلَى الصُّبْحِ فَمَطَرَتِ السَّمَاءُ فَوَكَفَ الْمَسْجِدُ فَأَبْصَرْتُ الطِّينَ وَالْمَاءَ فَخَرَجَ حِينَ فَرَغَ مِنْ صَلاَةِ الصُّبْحِ وَجَبِينُهُ وَرَوْثَةُ أَنْفِهِ فِيهِمَا الطِّينُ وَالْمَاءُ وَإِذَا هِيَ لَيْلَةُ إِحْدَى وَعِشْرِينَ مِنَ الْعَشْرِ الأَوَاخِرِ. (رواه مسلم في صحيحه برقم ١١٦٧-٢١٥)

അബൂ സഈദിൽ ഖുദ്രിയ്യ് (റ) വിൽ നിന്നും: അദ്ദേഹം പറഞ്ഞു: റമദാനിലെ ആദ്യത്തെ പത്തിൽ നബി (സ) ഇഅ്തികാഫ് ഇരിക്കുകയുണ്ടായി. തുടർന്ന് നടുവിലെ പത്തിലും ഇഅ്തികാഫ് ഇരുന്നു. ഒരു (ചെറിയ) തുർക്കി ഖുബ്ബ യിലായിരുന്നു അദ്ദേഹം. അതിന്റെ കവാടത്തിൽ ഒരു പായ ഉണ്ടായിരു ന്നു. അദ്ദേഹം (അബൂസഈദ്) പറഞ്ഞു: അദ്ദേഹം (നബി) പായ കയ്യിലെടു ത്ത് ഖുബ്ബയുടെ ഒരു ഭാഗത്ത് കൊണ്ടുപോയി വെച്ചു. എന്നിട്ട് തല പുറത്തിട്ടു കൊണ്ട് ജനങ്ങളോട് സംസാരിച്ചു. ആളുകൾ അദ്ദേഹത്തിന്റെ അടുത്തേക്ക് വന്നു. അപ്പോൾ അദ്ദേഹം പറഞ്ഞു: ''ഈ രാവിനെ (ലൈല ത്തുൽ ഖദ്റിനെ) തേടിക്കൊണ്ടാണ് ഞാൻ ആദ്യത്തെ പത്തിൽ ഇഅ്തികാഫ് ഇരുന്നത്. പിന്നീട് നടുവിലെ പത്തിലും ഇരുന്നു. പിന്നീട് അത് അവസാനത്തെ പത്തിലാണെന്ന് ഞാൻ അറിയിക്കപ്പെട്ടു. അതുകൊണ്ട് ആരെങ്കിലും എന്റെ കൂടെ ഇഅ്തികാഫ് ഇഷ്ടപ്പെടുന്നുവെങ്കിൽ അവർ ഇഅ്തികാഫ് ഇരുന്നു കൊള്ളട്ടെ. അങ്ങനെ ജനങ്ങൾ അദ്ദേഹത്തിന്റെ കൂടെ ഇഅ്തികാഫ് ഇരുന്നു. അദ്ദേഹം (നബി) പറഞ്ഞു: എനിക്കത് ഒറ്റയായി വരുന്ന രാവായും അതിന്റെ പ്രഭാതത്തിൽ മഴ പെയ്തു വെള്ളത്തിലും ചെളിയിലും സുജൂദ് ചെയ്യു ന്നതുമായിട്ടാണ് കാണിക്കപ്പെട്ടത്. അങ്ങനെ ഇരുപത്തിയൊന്നാം രാവായി. നബി (സ) സുബ്ഹി നമസ്കാരം നിർവ്വഹിക്കാൻ ആരംഭിച്ചു. അപ്പോൾ മഴ പെയ്യുകയും പള്ളി ചോർന്നൊലിക്കുകയും ചെയ്തു. വെള്ളവും കളിമണ്ണും ഞാൻ കണ്ടു. സുബ്ഹി നമസ്കാരത്തിൽ നിന്നും അദ്ദേഹം വിരമിച്ചതിനു ശേഷം അദ്ദേഹം പുറത്തു വന്നു. അദ്ദേഹത്തിന്റെ നെറ്റിത്തടത്തിലും മൂക്കി ന്മേലും മണ്ണും വെള്ളവും പറ്റിയിരുന്നു. ആ സംഭവം അവസാനത്തെ പത്തിലെ ഇരുപത്തിയൊന്നാം രാവിലായിരുന്നു. (മുസ്ലിം 1167–215)

ഇമാം മുസ്ലിം തന്നെ ഇതേ സംഭവം അബ്ദുല്ലാഹിബ്നു ഉനൈസ് (റ) വിൽ നിന്ന് ഉദ്ദരിക്കുന്നുണ്ട്. (ഹദീഥ് നമ്പർ 1168). പ്രസ്തുത ഹദീഥിൽ ഇരുപത്തിയൊന്നാം രാവ് എന്നതിനു പകരം ഇരുപത്തിമൂന്നാം രാവ് എന്നാണ് വന്നിട്ടുള്ളത്.

ചുരുക്കത്തിൽ ലൈലത്തുൽ ഖദ്ർ എന്നാണെന്ന് നിർണ്ണയിക്കുവാൻ നമുക്ക് സാധ്യമല്ല. അവസാനത്തെ പത്തിലെ ഒറ്റയായി വരുന്ന രാവുകളിൽ അതിനെ പ്രതീക്ഷിക്കുക എന്ന പ്രാവചക നിർദ്ദേശത്തെ ഉൾക്കൊള്ളുക യല്ലാതെ മറ്റൊരു നിർവ്വാഹവും നമ്മെ സംബന്ധിച്ചിടത്തോളം ഇല്ല.

### *27-ാം രാവും ലൈലത്തുൽ ഖദ്റും*

ലൈലത്തുൽ ഖദ്ർ റമദാനിലെ ഇരുപത്തിയേഴാം രാവിലാണ് സംഭവിക്കുക എന്ന് വിശ്വസിച്ച് വരുന്ന അനേകം പേരുണ്ട്. യഥാർത്ഥത്തിൽ പ്രവാചകനിൽ നിന്നും അത്തരമൊരു അഭിപ്രായം സ്വീകാര്യയോഗ്യമായി ഉദ്ധരിക്കപ്പെട്ടിട്ടില്ല. അതേ സമയം ഇമാം മുസ്ലിം അബൂഹുറൈറ (റ)വിൽ നിന്നും ഉദ്ധരിക്കുന്ന ഹദീഥിൽ ഇപ്രകാരം കാണാം.

عن أبي هريرة رضي الله عنه قال: تَذَاكَرْنَا لَيْلَةَ الْقَدْرِ عِنْدَ رَسُولِ اللهِ صَلَّى اللهُ عَلَيْهِ وَسَلَّمَ فَقَالَ: أَيُّكُمْ يَذْكُرُ حِينَ طَلَعَ الْقَمَرَ وَهُوَ مِثْلُ شِقِّ جَفْنَةٍ؟ (رواه مسلم في صحيحه برقم ١١٦٩ -٢٢٢)

ഞങ്ങൾ പ്രവാചക സന്നിധിയിൽ ലൈലത്തുൽ ഖദ്റിനെ അനുസ്മരിച്ചു കൊണ്ടിരുന്നു. അപ്പോൾ അദ്ദേഹം പറഞ്ഞു: ‘‘ചന്ദ്രൻ ഉദിക്കുമ്പോൾ അത് ഒരു കിണ്ണത്തിന്റെ പകുതി പോലെയാവുന്നത് നിങ്ങളിൽ ആരെങ്കിലും സ്മരിക്കുന്നുണ്ടോ‘‘? (മുസ്ലിം 1169-222)

ഈ ഹദീഥിൽ പരാമർശിച്ച ചന്ദ്രന്റെ സവിശേഷതകൾ ഇരുപത്തി ഏഴാം രാവിനാണെന്ന് അബുൽ ഹസൻ അൽ-ഫാരിസി അഭിപ്രായപ്പെട്ട തായി അസ്ഖലാനി ഫത്ഹുൽ ബാരിയിൽ ഉദ്ധരിക്കുന്നുണ്ട്. അതേ സമയം ഈ സവിശേഷതകൾ 27നു മാത്രമല്ല അവസാനത്തെ പത്തിലെ എല്ലാ രാവുകൾക്കും ഉണ്ടെന്നതാണ് വാസ്തവം.

അതുപോലെ സ്വഹീഹ് മുസ്ലിമിൽ തന്നെ (ഹദീഥ് 1169-220) മറ്റൊരു സംഭവം ഉദ്ധരിക്കുന്നുണ്ട്. ഉബയ്യിബ്നു കഅബ് (റ) ലൈലത്തുൽ ഖദ്ർ റമദാനിലെ അവസാനത്തെ പത്തിലെ ഇരുപത്തിയേഴാം രാവിലാണെന്ന് ആ ഹദീഥിൽ പ്രസ്താവിക്കുന്നതായി കാണാം. എന്നാൽ ഏതടിസ്ഥാനത്തിലാണ് താങ്കൾ അങ്ങനെ പറയുന്നത് എന്ന ചോദ്യത്തിന് അദ്ദേഹം മറുപടി നൽകിയത് ഇപ്രകാരമാണ്. ‘‘പ്രവാചകൻ പറഞ്ഞ അടയാളങ്ങൾ കൊണ്ട്. അഥവാ കൂടുതൽ പ്രകാശിതമല്ലാത്ത ചന്ദ്രൻ എന്ന അടയാളം.’’ ഇവിടെ ലൈലത്തുൽ ഖദ്ർ ഇരുപത്തിയേഴാം രാവിലാണ് എന്ന് പ്രവാചകൻ പറഞ്ഞു എന്ന് ഉബയ്യ് (റ) പറയുന്നില്ല. മറിച്ച് അദ്ദേഹം

പ്രസ്താവിച്ച അടയാളങ്ങൽ ആപേക്ഷികമാണ താനും. അത് മറ്റു രാവുകൾക്കും ഉണ്ടാവാം.

അല്ലാഹുവിന്റെ പ്രീതി ലഭിക്കുന്ന പ്രവർത്തനങ്ങളിൽ വ്യാപൃതരാവുക എന്ന മഹത്തായ കാര്യമാണ് വിശ്വാസികളെ സംബന്ധിച്ചിടത്തോളം ഈ ദിനങ്ങളിൽ നിർവ്വഹിക്കാനുള്ളത്. ഈ രാവിന്റെ ക്ലിപ്തത ലഭ്യമാവാത്തത് മൂലം വിശ്വാസികൾക്ക് ദോഷങ്ങളേക്കാളും ഗുണങ്ങളാണുണ്ടാവുക എന്നു പ്രവാചകൻ വ്യക്തമാക്കിയത് നേരത്തെ സൂചിപ്പിച്ചുവല്ലോ. ഒരു ദിവസം മാത്രം കൂടുതൽ സൽകർമ്മങ്ങൾ ചെയ്യുന്നതിനു പകരം കൂടുതൽ സൽകർമ്മങ്ങൾ കൂടുതൽ ദിനരാത്രങ്ങളിൽ നിർവ്വഹിക്കുവാൻ അതു മൂലം സാധിക്കുന്നു എന്നത് പ്രത്യേകം പറയേണ്ടതില്ലല്ലോ.

وصلى الله وسلم على خير خلقه نبينا محمد وآله وصحبه أجمعين

والحمد لله ربّ العالمين.

****************